# സന്യാസി.

(HERMIT.)



ഗ്രന്ഥകൎത്താ:

വലിച്ചൂരാവിൽ ഉണ്ണിപ്പുരാൻവൈദ്യർ.

# സന്യാസി.

(ഫാലാനഫാലം തൎജ്ജമ.)

---

ഗ്രന്ഥകൎത്താ:

**വാലിപ്പറമ്പിൽ ഉണ്ണിപ്പാറൻ വൈദ്യർ,**

വലപ്പാട്.

---




പ്രസാധകൻ

**വി. ഴ. സുകുമാരൻ,**

കരിയ്യം, വലപ്പാട്

Printed at

The Keralodayam Press, Trichur.

കോപ്പി 1000.

**1108.**

Price 4 as. വില ൪ ണ.

MAHARAJA'S PALACE,
7th Edavam 1107.

*Dear Sir,*

Your letter dated **18th May 1932** and the books sent therewith were received and duly placed before His Highness the Maharaja.

I am commanded to inform you that His Highness is very glad of your attempt in the field of Malayalam Literature and that His Highness hopes that your efforts will be crowned with success.

*Yours truly,*
(Sd.) N. S. SUBRAMANIA AIYAR,
*Sarvadhikariakar.*

*M. R. Ry,*

**V. Unniparan Vaidyar Avergal.**

# അവതാരിക

---

ആംഗ്ലേയപദ്യസാഹിത്യത്തിൽ ഉത്തമസ്ഥാനത്തെ അർഹിക്കുന്ന ഒരു ഖണ്ഡകൃതിയാണു തോമാസ്സ് പാർണലിന്റെ "ഹെർമിറ്റ്." ആസ്തിക്യബുദ്ധിയും സദാചാരബോധവും ഉണ്ടാക്കിത്തീർക്കുന്ന ഒരു ശ്രേഷ്ഠകവിതയായതുകൊണ്ട് ഇതിനു പാശ്ചാത്യരാജ്യങ്ങളിലെന്നല്ല ലോകമെങ്ങും, ഇംഗ്ലീഷുഭാഷാജ്ഞാനം ഉണ്ടായിട്ടുള്ളവരുടെയിടയിൽ, ഒരു പ്രത്യേകമായ പ്രശസ്തി സിദ്ധിച്ചിട്ടുണ്ട്. മലയാളഭാഷയിൽത്തന്നെ ഈ കൃതിയെ അനുകരണമായും മറ്റും പ്രസിദ്ധമാക്കീട്ടുണ്ട്.

യൌവ്വനം മുതൽ ഒരു പർവ്വതഗുഹയിൽ ഈശ്വരാരാധനയും പ്രാർത്ഥനയുമായി (പ്രാപഞ്ചികന്മാരുമായി യാതൊരു ബന്ധവുമില്ലാതെ) കഴിച്ചുകൂട്ടിയ ഒരു തപസ്വി "ഗ്രന്ഥം കഥിപ്പതും ഗ്രാമ്യന്മാർ ചൊൽവതും" തമ്മിലുള്ള വ്യത്യാസങ്ങളെ തന്നെത്താൻ കണ്ടറിയുന്നതിന്നായി ജനാധിവാസമുള്ള പ്രദേശങ്ങളിലേക്ക് ഇറങ്ങി സഞ്ചരിപ്പാൻ നിശ്ചയിക്കുന്നു. സുന്ദരനായ ഒരു

യുവാവ് ഈ തപസ്വിയെ പറഞ്ഞു വിശ്വസിപ്പിച്ച് ഒരു ശിഷ്യനായി പിന്നാലെ കൂടുന്നു. ഈ രണ്ടുപേരും സന്ധ്യാസമയം ഒരു ധനികന്റെ കൊട്ടാരത്തിൽ അഭയം പ്രാപിക്കുന്നു. അതിഥികളെ വേണ്ടവിധം ആ ധനികൻ സല്ക്കരിച്ചു. തന്റെ പ്രാഭവം കാണിപ്പാൻ ആനക്കൊമ്പുകൊണ്ടുണ്ടാക്കിയ പീഠത്തിന്മേൽ ഒരു കാഞ്ചനമദ്യപാത്രം അതിഥിസല്ക്കാരത്തിനായി വെച്ചിരുന്നു. പിറേറന്നു രാവിലെ തപസ്വിയും ശിഷ്യനും മടങ്ങിപ്പോകുമ്പോൾ, ശിഷ്യൻ ഈ കാഞ്ചനപാത്രം കട്ടെടുത്തു വസ്ത്രത്തിനുള്ളിൽ ഒളിച്ചുവെച്ചു. തപസ്വി ഈ സ്വഭാവം കണ്ടുവെങ്കിലും കോപംകൊണ്ടു ഒന്നും മിണ്ടാതെ നടന്നു. അന്നു മദ്ധ്യാഹ്നത്തിനു വേറെയൊരു ദിക്കിൽ ഒരു ധനികന്റെ അരമനയിലാണ് ഇവർ അഭയം പ്രാപിച്ചതു്. വലിയ കാററും മഴയും, ഇടിയും മിന്നലുമൊക്കെ ഉണ്ടായിരുന്നിട്ടും ഈ ഭിക്ഷുക്കൾ ലോഭിയായ ധനികന്റെ വീട്ടിനുള്ളിൽ കടന്നുകിട്ടുവാൻ പ്രയാസപ്പെട്ടു. അതിഥികളെ മനസ്സില്ലാമനസ്സോടെ സല്ക്കരിച്ച് മഴ മാറിയപ്പോൾതന്നെ അവരോടു പുറത്തേക്കുപോകുവാൻ ആ ധനികൻ കല്പിക്കയും ചെയ്തു. ഇതുകേട്ടപ്പോൾ തന്റെ വശമുണ്ടായിരുന്ന കളവുമുതൽ —കാഞ്ചനപാത്രം— ആ പിശുക്കനു സമ്മാനിക്കയാണു ശിഷ്യൻ ചെ

ഞ്ഞു്. തപസ്വിക്കു ഇതുകണ്ടപ്പോൾ കോപം ഒന്നുകൂടി വൎദ്ധിച്ചു. ഈ രണ്ടുപേരും യാത്ര വീണ്ടും തുടൎന്നു. അന്നു വൈകുന്നേരം വേറെയൊരു ധനികന്റെ ഗൃഹത്തിൽ ഇവർ എത്തിച്ചേൎന്നു. ആ ധനികൻ ആസ്തിക്യബുദ്ധിയുള്ള ഒരു ആതിഥേയനായിരുന്നു. അതിഥികളെ വേണ്ടുവിധം സല്ക്കരിച്ചു കിടത്തിയുറക്കി. പ്രഭാതത്തിനു പോകുമ്പോൾ വഴികാട്ടികൊടുപ്പാൻ ഭൃത്യനേയും ശട്ടംചെയ്തു. കിടപ്പുമുറിയിൽനിന്നു പുറത്തുവരുമ്പോൾ തൊട്ടിലിൽ കിടക്കുന്ന ശിശുവിന്റെ കഴുത്തുതിരിച്ചു കൊല്ലുവാൻ ശിഷ്യൻ യാതൊരു സങ്കോചവും കാട്ടിയില്ല. ആതിഥേയന്റെ ഏകശിശുവിനെയാണ് ഇങ്ങിനെ കൊന്നതു്. വളരെ ദൂരം എത്തിയപ്പോൾ ഇവൎക്കു് ഒരു പുഴയുടെ പാലം കടപ്പാനുണ്ടായിരുന്നു. ഭൃത്യൻ പാലത്തിന്റെ നടുവിലായെന്നു കണ്ടപ്പോൾ യുവാവു് ഒപ്പം ചെന്നു ഭൃത്യനെ പുഴയിലേക്കു് ഒരു തള്ളുകൊടുത്തു. അവൻ മുങ്ങിച്ചാവുന്നതും തപസ്വി കണ്ടു. ശിഷ്യന്റെ ദുൎന്നടവടികൾ കണ്ടു കോപാവേശംകൊണ്ടവനാണെങ്കിലും ഇതേവരെ മൌനിയായിരുന്ന തപസ്വി തിരിഞ്ഞുനിന്നു "നിന്ദ്യാ ദുരാത്മാവേ!" എന്നുള്ള സംബോധനയോടെ ഈ ശിഷ്യനോടു സംസാരിപ്പാൻ തുടങ്ങി. അപ്പോഴും ആ ശിഷ്യൻ 'സ്വൎഗ്ഗീയരൂപം' കൈക്കൊണ്ടു ശാന്തമായി സംസാരി

പ്പാൻ തുടങ്ങി. ഡംഭിനുവേണ്ടി അതിഥി സൽക്കാരം ചെയ്യുന്നവൻെറ കാഞ്ചനപാത്രം മോഷ്ടിപ്പാനും ആവശ്യത്തിലധികം ധനമുണ്ടായിട്ടും ലോഭിയായിത്തീർന്നവന്നു കാഞ്ചനപാത്രം സമ്മാനിച്ച് അവൻെറ ചിത്തത്തിൽ ധനത്തിൻെറ ശരിയായ ഉപയോഗം ഉറപ്പിക്കുവാനും, ദൈവവിശ്വാസം ഉണ്ടായിരുന്നവന്നു ഒരു സന്താനമുണ്ടായപ്പോൾ ആ സന്താനത്തെ ചിന്തിച്ചു ദൈവത്തെ വിസ്മൃതിപഥത്തിൽ തള്ളാതെ കഴിപ്പാൻ അവൻെറ കുട്ടിയെ നശിപ്പിക്കുവാനും, യജമാനൻെറ ധനം മോഷ്ടിച്ചു ധനികനാവാൻ ഒരുങ്ങിയ ഭൃത്യന്നു മരണശിക്ഷ കൊടുപ്പാനും തപസ്വിയെ അനുഗ്രഹിപ്പാനും ആയി ദൈവകല്പനയാൽ ഭൂമിയിലേക്കു വന്ന ഒരു ദൈവദൂതനാണു താനെന്നും പറഞ്ഞു ആ ദിവ്യരൂപം മറയുകയും ചെയ്തു. ഇതാണു ഈ കൃതിയുടെ കഥാസാരം.

ഗ്രന്ഥകാരനായ ഉണ്ണിപ്പാറൻവൈദ്യരവർകൾ സാഹിത്യലോകത്തിൽ ഒരു സുപരിചിതനാണ്. "ജീവകാരുണ്യം" "സ്തവരത്നാകരം" "കവിതാമഞ്ജരി" "ശ്രീനാരായണസുദർശനം" തുടങ്ങിയ കൃതികളുടെ കർത്താവായ വൈദ്യരവർകൾ 'സന്യാസി' എന്ന പേരിൽ മേല്പറഞ്ഞ കൃതിയെ പാദാനുപാദമായി തർജ്ജമ ചെയ്തു

താണു് ഈ പുസ്തകം. "ശബ്ദഭംഗി, ആശയവൈശിഷ്ട്യം, അലങ്കാരചാതുൎയ്യം" തുടങ്ങി മൂലഗ്രന്ഥത്തിനുള്ള ഗുണങ്ങളെല്ലാം ലേശംപോലും വിടാതെ വൈദ്യരവർകൾ "സന്യാസി"യിലും പ്രയോഗിച്ചിട്ടുണ്ടെന്നു മൂലംകൃതി വായിച്ചിട്ടുള്ളവൎക്ക് എളുപ്പത്തിൽ മനസ്സിലാകാവുന്നതാണു. സന്ദൎഭോചിതമായവിധം ചില സ്വാതന്ത്ര്യങ്ങൾ ഗ്രന്ഥകൎത്താവു് ഉപയോഗിച്ചിട്ടുള്ളതു് ആശയത്തെ വിശദമാക്കുവാനും ചമൽക്കാരം കൂട്ടുവാനും പൎയ്യാപ്തമായിട്ടുണ്ടെന്നു പറയാവുന്നതാണു്.



വിദേശഭാഷയിൽനിന്നു പദാനുപദ തൎജ്ജമ ചെയ്കയെന്ന ഒരു പുതിയ പ്രസ്ഥാനത്തെയാണു വൈദ്യരവർകൾ സ്വീകരിച്ചിട്ടുള്ളതു്. ഈ പ്രവൃത്തി സാമാന്യം ക്ലേശസമ്മിശ്രമാണെങ്കിലും മലയാളഭാഷയുടെ പരിപുഷ്ടിക്കു് ഈ പരിശ്രമവും ആവശ്യം തന്നെയാണു്.

നവീനവിദ്യാഭ്യാസം ആസ്തിക്യബോധത്തെ നശിപ്പിച്ചുകളയുവാൻ ഉപയുക്തമായിത്തീരുന്നുണ്ടെന്ന ആപവാദത്തിനു ശക്തികൂടി വരുന്ന കാലമാണിതു്. ആസ്തിക്യമാകുന്ന തറയില്ലാതെ സദാചാരം ഉറച്ചുനില്ക്കുന്നതല്ല. യുക്തിവാദം ചെയ്യുന്ന ലോകയതികന്മാരെപ്പോലുള്ളവർ എന്തു പറഞ്ഞാലും അഗോചരമായ ഒരു

ദൈവീകഭരണശക്തി ലോകമെല്ലാം വിലസുന്നതെന്നു സൂക്ഷ്മദൃഷ്ടിയോടെ ലോകസംഭവങ്ങൾ വീക്ഷിക്കുന്നവർക്കറിയുവാൻ ഒരു പ്രയാസവുമില്ല. അങ്ങിനെയുള്ള ഒരു അഗോചരമായ ദൈവീകഭരണതത്വത്തെ തന്നെയാണ് ഈ ഗ്രന്ഥം തെളിയിക്കുന്നതു്. വിശ്വസാക്ഷിയും, വിശ്വസൃഷ്ടിസ്ഥിതിസംഹാരകാരണനുമായ ഒരു കർത്താവിന്റെ കീഴിലാണ് ഈ ലോകം നിലനിന്നുപോകുന്നതെന്നും ഈ കൃതി സമർത്ഥിക്കുന്നു.



ഉണ്ണിപ്പാറൻ വൈദ്യരവർകളുടെ ഈ കൃതി ഒരു സ്വതന്ത്രകൃതിയാണെന്നു തോന്നിപ്പിക്കത്തക്കവിധം പല ഭാഗങ്ങളും വളരെ സുന്ദരമായിട്ടുണ്ട്. പാശ്ചാത്യരുടെ കഥയെ പൌരസ്ത്യരുടെ രുചിക്കു യോജിപ്പിക്കുവാൻ ചില പാഠാന്തരങ്ങൾകൂടി ചില ദിക്കിൽ വരുത്തിട്ടുണ്ട്. മാകന്ദമഞ്ജരി വൃത്തത്തിൽ അത്ര കോമളമായി രചിച്ച ഈ കൃതിയിൽനിന്നു പ്രത്യേകം ചില ഭാഗങ്ങൾ ഉദ്ധരിച്ച് ഈ അവതാരികയെ ദീർഘിപ്പിക്കേണ്ടതായ ആവശ്യം ഉണ്ടെന്നു തോന്നുന്നില്ല. ഗ്രന്ഥകാരൻ സർവ്വഥാ അർഹിക്കുന്ന കൊച്ചിമഹാരാജാവു തിരുമനസ്സിലെ പ്രോത്സാഹജനകമായ അനുഗ്രഹത്തോടെ പുറത്തിറക്കുന്ന ഈ കൃതിയെ ഭാഷാബന്ധുക്കളുടേയും വിദ്യാഭ്യാസാധി

# സന്ന്യാസി.

(മാകന്ദമഞ്ജരി.)

ദൂരസ്ഥമാകും വനത്തിൽ മഹാലോക-
ഗോചരം ചേരാതിരിക്കും ദിക്കിൽ, 1
യൌവ്വനംതൊട്ടുതൻ വാൎദ്ധക്യമാവോളം
ഭവ്യനൊരു മുനി വാണിരുന്നു; 2

പാഠാന്തരം.

(മാനവദേശത്തകലത്തൊരുകാട്ടിൽ
മാലോകദൃഷ്ടിയെത്താത്ത ദിക്കിൽ,
ബാല്യപ്രായം തുടങ്ങി ജരവരെ
മാന്യനൊരു മുനി വാണിരുന്നു,)

പുൽത്തറയിങ്കൽ കിടന്നും, ഗുഹാതലം
പ്രത്യഹമാശ്രമമാക്കിവെച്ചും, 3
കായുംകനിയുമശിച്ചും തെളിഞ്ഞുള്ള
കാനനമരുവിജലംകുടിച്ചും, 4
മൎത്ത്യരിൽനിന്നങ്ങൊഴിഞ്ഞും മഹേശ-ഭ-
ൃത്യനായ് നാളുകളെക്കഴിച്ചും, 5
പ്രാൎത്ഥനതൻകൃത്യമാക്കിയവൻ ദൈവ
കീൎത്തനം സാക്ഷാൽ പ്രമോദമാക്കി. 6

ത്രപുണ്യപ്രദം തദപാവ്യജീവിത-
മൈത്ര്യം ശാന്തമണിയം താൻ, 7
സ്വർഗ്ഗീയസൌഖ്യമായ് തോന്നിയിരുന്നപ്പോൾ
സംശയമൊന്നങ്ങുദിക്കുംവരെ; 8

“ദുഷ്ടത ഹന്ത! ജയിക്കുന്നു! സജ്ജനം
ദുഷ്ടജനത്തിന്നും കീഴ്പ്പെടുന്നു!” 9
വിശ്വാസം ഒളിച്ചു, സംശയംവർദ്ധിച്ചു,
ഈശ്വരശക്തിയിലങ്ങിതിനാൽ, 10

ഏതോ പ്രശംസനീയൈശ്വര്യം ചിന്തിക്കും
ചേതസ്സതിനെ നശിപ്പിച്ചവനും, 11
കേവലമാശകളെല്ലാം ലയിപ്പിച്ചു
ജീവിതചൈതന്യം കൂടിപ്പോയി. 12

ചാഞ്ചല്യമറ്റൊരു നീരരാശിതന്നി-
ലഞ്ചിതശാന്തപ്രകൃതിരൂപം, 13
ബിംബിച്ചുകാണുമേ, നോക്കുകിലാവക
നിർമ്മലമായങ്ങു വേറെ വേറെ; 14

കീഴെവളർന്ന കരകാൺമൂ, വൃക്ഷങ്ങൾ
കീഴ്മേലായി വളർന്നു,കാൺമൂ, 15
താഴെയായാകാശമെല്ലാം കണക്കപോൽ
പാഴാറമോടിയൊടങ്ങു കാൺമൂ; 16

എങ്കിലൊരുകല്ലു ശാന്തജലരാശി-
തങ്കൽ ക്ഷിപിതമാകുന്നപക്ഷം, 17
വേഗത്തിൽ കല്ലോലജാലം പ്രവൃത്തമായ്
ഭാഗത്തിലെല്ലാമടിഞ്ഞുചേരും, 18

പിന്നീടതിങ്കലുടനതുപോൽ സൂൎയ്യന്റെ
ബിംബം കഷണങ്ങൾ ബിംബിക്കുന്നു, 19
തീരവും, വൃക്ഷവുമാകാശവുമെല്ലാം
തിരക്കുഴപ്പമായ് തന്നേകാണ്മൂ. 20
സംശയം തീൎപ്പാനും ലോകതത്വം സ്വയം
സംസൎഗ്ഗംകൊണ്ടു പഠിപ്പതിന്നും 21
ഗ്രന്ഥം കഥിപ്പതോ, ഗ്രാമ്യന്മാർ ചൊൽവതോ
സിദ്ധാന്തമെന്നു ഗ്രഹിപ്പതിന്നും, 22
എന്തെന്നാൽ ലോകത്തെ ഗ്രാമ്യന്മാരിൽനിന്നേ
പണ്ടിക്കീമാമുനി കേട്ടിട്ടുള്ളു; 23
രാത്രിയാംവേളയിൽ മഞ്ഞിലടനംചെ-
യ്തുചെല്ലാറുണ്ടു ഗ്രാമ്യജനം. 24
തന്റെ ഗുഹാഗൃഹം സന്ത്യജിച്ചാമുനി
തൻയോഗദണ്ഡം ധരിച്ചു കയ്യിൽ, 25
പാലസ്ഥയിൽ ശംഖത്തോടൊന്നദ്വീപത്തിൽ
ചേലൊത്ത തീൎത്ഥയാത്രക്കുവെച്ചാൻ; 26
പാഠാന്തരം.
(വന്ദ്യശിരസ്സതിൽ സന്ന്യാസമുദ്രയു-
മെന്നോ! മുനിചേൎത്താങ്ങിക്കൊണ്ടു;)
നന്നായുദയാൎക്കൻ പൊങ്ങിവരുംനേരം
തന്നേ മുനീന്ദ്രനും യാത്രയായി, 27
ശാന്തമായ് ചിന്തിച്ചാമാമുനി, കാണ്മതു
സന്തതം നോക്കി ഗ്രഹിച്ചുപോയി. 28
വന്നപ്രഭാതം കഴിഞ്ഞു വഴിയെങ്ങു-
മൊന്നുമില്ലാതുള്ള മൈതാനത്തിൽ; 29

ദൂരവുമേകാന്തവുമായുള്ളാരണ്യ-
ദുർഗ്ഗമമാർഗ്ഗമവൻ കടന്നു, 80
ആക്കാലം സൌഖ്യംകൊടുക്കും ചൂതശ്രീ-
യക്കറാണച്ചുള്ള ദാക്ഷിണാത്യൻ, 81
യൈശ്വര്യയുക്തനൊരുത്തൻ കടന്നു
മുന്നിൽ മുറിവഴിക്കെത്തിമുട്ടി. 82
അദ്ദേഹം ചാർത്തുന്ന പൂന്തുകിൽമോഹനം,
തദ്ദേഹമംഗി പറഞ്ഞാൽതീരാ. 83
കാരുണ്യമാർദ്ദവം പൂണ്ടിട്ടോ പൂമുടി
പാരംചുളിഞ്ഞു പരന്നിരുന്നു. 84
“സ്വാമിക്കവനാന”മെന്നടുത്താവൻ
സംമോദത്തോടു വദിച്ചുപോലും; 85

പാഠാന്തരം.

(“അച്ഛന്റെ സ്വാസ്ഥ്യ”മെന്നപ്പോളടുത്തവ-
ന്നച്ഛത്തിലൊന്നു കഥിച്ചുപോലും;)

* താതന്റെ സ്വാസ്ഥ്യമെവിക്കട്ടെയെന്നപ്പോ-
ളോതി മഹാനാകും മാമുനിയും; 86
പിന്നെയും പിന്നെയും ധാരാളം ധാരപോൽ
അന്യോന്യം ചോദിച്ചും ചൊല്ലിയുംപോയ്, 87
കാനനമാർഗ്ഗം കഴിഞ്ഞതറിഞ്ഞീല
നാനാരസകരഭാഷണത്താൽ; 88
അന്യോന്യം ചിത്തമവർ രസിച്ചുപോൽ,
ധന്യർ വേർപാടസഹ്യമായി; 89

---

* താതൻ=പുത്രൻ.

വ്യത്യാസം പ്രായത്താലുണ്ടെന്നിരിക്കിലും
ചിത്തത്തിന്നൈക്യത പാരമാണ്; 40
“ഏണ്മട്ടു കണ്ണുമുരപ്പോ”‘നെലം’മരം
തന്മേലേറുന്നമൈവിഭംഗിടുകം, 41
അന്മട്ടുതന്നെ യുവാവാമൈവിക്കൊടി
അന്മാമുനിയെയലമാക്കിനാൻ. 42

ആദിത്യൻ മുങ്ങി മറവാൻഗമിക്കയാ-
യാമിനം പോകം മണിക്കുറിങ്ങൾ, 43
പാരം പരന്നൊരു ചെമ്പൻനര നിറ-
പ്പേർപൊങ്ങും കൂടപടംധരിച്ചാൻ; 44
ശാന്തപ്രപഞ്ചപ്രകൃതമീലോകത്തെ
സിദ്ധാന്തിച്ചിടുന്ന വിശ്രമിപ്പാൻ, 45
അക്കാലം കൈക്കുമം കെട്ടിടം റോട്ടിന്റെ
പക്കത്തുന്നായി പൊങ്ങിക്കണ്ടു: 46
താരാധിപൻ ഭൂവി തൂവിടുന്നാമിക്കിൽ
ശുഭ്രപ്രഭാതത്തിൽ കൂടിപ്പോയാർ. 47
ശാഖിവൃന്ദത്തിന്റെ പച്ചക്കിളിടങ്ങൾ
ശാദ്വലഭൂവിനെ ചുംബിക്കുന്നു; 48
കൊട്ടാരംപോലെ മണിമേടയായിട്ട
കെട്ടിച്ചമച്ചിടൊരു വിത്തശാലൻ, 49
തെങ്ങിത്തിരിയുമപരിചിതന്മാർ-
ക്കങ്ങുസുഖിക്കമാറാക്കിവെച്ചു; 50
കാരുണ്യമീവിധമുണ്ടെങ്കിലും തന്റെ
പേരുകേൾപ്പാൻ കാട്ടുംഭാക്കിന്യതാൽ. 51

നിസ്സാരന്മാരെ സുഖികളായ്ത്തുള്ളിക്കം
നീതിയായ്ത്തന്നെ വിളങ്ങിയങ്ങു, 52
രണ്ടുപേരുംചെന്നാർ, ഇല്ല്യവേഷാങ്കിതം
പൂണെഴും വില്ലുക്കാർ സ്വീകരിച്ചാർ; 53
ആഗതന്മാർക്കന്നേരസ്സൂറിടും വാതില്ക്കൽ
സ്വാഗതം തൽപ്രഭു ചെയ്തുകൊണ്ടാൻ. 54
മേനി രുചി വിലയേറും നല്ലാഹാരം
മേശയിലിച്ചു നിരത്തീടുന്നു, 55
മദ്യാലയിൽനിന്നു ധാരാളമുണ്ടായ-
ങ്ങാസ്ഥസല്ക്കാരങ്ങളെല്ലാമമേ. 56
പിന്നീടുറങ്ങുവാൻപോയവരദ്ദിനം
തന്നിൽ പരിശ്രമമേറെച്ചെയ്തോർ, 57
അന്നത്തുലോത്തും നൽ പട്ടിൻകിടക്കയിൽ
നന്നായുറങ്ങിനാരേറെ വേഗം. 58

പ്രാഭാതികകാലമായിതവസാനം
ശോഭദിനത്തിൻ വരവുരക്കെ, 59
ചാലിൽ ചലിക്കുമിളം പവനൻപരം
ലീലകാരിക്കൊണ്ടിരുന്നിരുന്നു; 60
നൂതനമംഗിതിളങ്ങും മലർക്കാവിൽ
വാതപോതംതാനിഴഞ്ഞിരുന്നു; 61
ചാരത്തുതെന്നലിലകളിളക്കിനാൻ,
ചേതമൂരാക്കമുണർത്തിക്കൊണ്ടാൻ; 62
ആക്ഷണനാം നന്നായ് സ്വീകരിച്ചുംകൊണ്ടി-
ട്ടപ്പോഴതിഥികളങ്ങെണീറ്റു; 63

പ്രാതൽ മനോഹരഹാളിലലങ്കാര-
ഭൂതമായ്തന്നെ വസിപ്പൂ മുമ്പേ; 64
സമ്പൽസമൃദ്ധം മധുമയം മാർദ്ദീകം
പൊമ്പാത്രത്തെയുമലങ്കരിപ്പൂ! 65
ആയതൌദാൎയ്യംകലരും യജമാനൻ
ആയവണ്ണം ചൊന്നൊടപ്പിച്ചുതേ; 66
പിന്നീടു ഇഷ്ടിയും നന്ദിയും കൈക്കൊണ്ടു
തന്നെ പടിക്കൽ പിരിഞ്ഞവരും; 67
പാർക്കിൽ പ്രഭുവിന്നൊഴിഞ്ഞു വേറെയപ്പോ-
ളാർക്കും വ്യസനിപ്പാനൊന്നുമില്ലു; 68
കാഞ്ചനപാത്രം കാണാഞ്ഞു തിരയാതായ്,
കാരണം ചൊല്ലാ,മൊളിച്ചുതന്നെ 69
ആ യുവാവാകമതിഥി വെച്ചീടിനാൻ
പൂമോടിചിത്തും സുവർണ്ണപാത്രം. 70

യാതൊരു മാനുഷൻതന്നുടെ മാർഗ്ഗത്തിൽ
ആതപമേറ്റു നിവസിച്ചീടും, 71
മിന്നിത്തിളങ്ങുന്ന കാകോളാധീശനെ
ചെന്നഹോ! പെട്ടെന്നു കണ്ടുവെന്നാൽ, 72
വേപമാനനായി നിന്നിടും, നോക്കീടു-
മാപത്തടുത്തതിൽ നിന്നൊഴിവാൻ, 73
പിന്നെ നടന്നിടും ഗ്ലാനിയോടുംകൂടി
പിന്നെയും നോക്കീടും ഭീതിപൂർവ്വം; 74
ആയവൻപോലവേ, സന്ന്യാസിഭീതനായ്
മായമായ് കൈക്കൊണ്ടവസ്തു നേരേ, 75

ക്രൂരഹൃദയനാം കൂട്ടുകാരൻ റോട്ടിൽ
ദൂരത്തുചെന്നോരെ കാണിച്ചപ്പോഴും; 76
മൌനസ്ഥിതനായി, കമ്പിതചിത്തനായ്
മെല്ലെത്താൻ മെല്ലെ നടന്നുപിന്നെ; 77
ചേച്ചു പിരിയുവാൻ ചിന്തിച്ചുവെങ്കിലും
ചൊല്ലുവാൻ വാക്കൊന്നും തോന്നിയില്ല, 78
കാതരനന്നാത്മാവോടായവൻ കൺപൊക്കി
"പാരമൊരുത്തനുപകാരത്തിൽ 79
ദുഷ്ടകർമ്മം പ്രതിഫലമാവുകിൽ
ദുസ്സഹം ക്രൂരമെന്നോതിപോലും!" 80
ഇരുവരിങ്ങിനെ പോകുന്നനേരത്താ-
ങ്ങാദിത്യരശ്മി മറഞ്ഞുപോയി, 81
മാറിമാറിക്കറിവാനിലതുകാലം
കാറിൻഗണമൊത്തുങ്ങിക്കണ്ടു; 82
മാരുതൻതന്റെയിരച്ചിലുരച്ചഹോ!
മാറിയടുത്തു ചൊരിയും കാറ്റും; 83
മാറിയൊളിക്കുവാൻതന്നെ പശുഗണം
മൈതാനത്തിങ്കൽ കൂകിപ്പാഞ്ഞു; 84
ഇങ്ങിനെയുള്ളൊരിടയാളും കണ്ടപ്പോ-
ളുങ്ങടനംചെയ്യും തണ്ടുപോതം, 85
സങ്കേതംപ്രാപിപ്പാൻ ഓടികിതച്ചവർ
ശങ്കിക്കാതെചെന്നടുത്തവീട്ടിൽ. 86
പൊക്കംകൊണ്ടുള്ള മേടയാകുന്നതോ
പൊക്കമേറീടിന ഭൂമിതന്നിൽ; 87

സന്ന്യാസിതൻ മുഖപത്മത്തിൽത്തന്നെ ദൃ-
ഷ്ടിന്യസ്തമാം കാഴ്ച പിന്നിട്ടുകാൺകേ; 112
ബാലിശൻ കൂട്ടുകാരൻതാൻ കളവായി
കാലണയെടുത്തുതെളിവായ്കേറും. 113
ലാഞ്ഛിതശീലൻെറ കാഞ്ചനപാത്രമുൾ-
കഞ്ചുകംതന്നിൽനിന്നുദ്ധരിച്ചു, 114
പാരം വിലയേറുമാഭരണം പിന്നെ
ച്ചൂതദുർമ്മയനായ്ത്തന്നെ ചേരും; 115
ഭാവിച്ചുപൊങ്ങുന്ന ധാരാളിയായവൻ
ഭിക്ഷണമായിക്കൊടുത്തു പോലും! 116
എന്നാലക്കാലം മേഘങ്ങൾ വായുവി-
ലെങ്ങോ! വിരച്ചു പറന്നിരുന്നു; 117
ആകാശദേശത്തെക്കൊശിപ്പിച്ചുകൊണ്ടി-
ട്ടാദിത്യദേവൻ പുറത്തുവന്നു; 118
സൌരഭ്യപാത്രങ്ങൾ പത്മനിരമാകും
സൌന്ദര്യമേറ്റം പ്രകാശിപ്പിച്ചു, 119
ഉന്മത്തമേഴും മിളിന്ദങ്ങളിച്ചാരം
ഉന്മേഷമറ്റിനാം തന്നിലൊഴിഞ്ഞു; 120
ഏകാന്തനിസ്വനസങ്കേതത്തിൽനിന്നി-
ട്ടഞ്ചാലമംഗിക്കണിച്ചവരെ; 121
തൽപ്രഭു ശങ്കിതൻ തുഷ്ടനായിത്തന്നെ
ക്ഷിപ്രമാവാതിലടച്ചുകൊണ്ടാൻ. 122
ആയവർ വീണ്ടുംനടന്നുതുടങ്ങവേ,
ആയമി സംഭ്രമം കലങ്ങി പാരം, 123

കട്ടും ചതിയേതുമില്ലാത്ത ചിന്തകൾ
മുട്ടി മനസ്സിന്നു ദുഃഖമേറി; 124
തന്നുടെ കൂട്ടുകാരൻതന്റെ കർമ്മങ്ങൾ
അൻപോടമില്ലാത്ത മട്ടിലല്ലോ! 125
നിർമ്മര്യാദമായിതാല്പര്യംപ്രവർത്തിച്ചു-
ന്നോരക്കർമ്മംതാൻ പിന്നത്തേതും; 126
മുന്നാമത്തെക്കർമ്മം തീരെവെറുത്തവൻ,
പിന്നത്തേതോർത്തവൻ "കഷ്ടംവെച്ചു" 127
വ്യത്യസ്ഥകാര്യങ്ങൾ കണ്ടവൻപോകവേ
ചിത്തംഭ്രമിച്ചു വിവശനായി! 128

അക്കാലം രാത്രിയായാകാശമദ്ധ്യത്തിൽ
താരകളൊക്കെമിന്നിത്തുടങ്ങി; 129
വീണ്ടുമീ പാന്ഥൻ ചെന്നുശയിക്കുവാൻ
വേണ്ടിവന്നു സ്ഥലമൊന്നന്നായി; 130
തൽക്ഷണമെങ്ങും തിരഞ്ഞുനോക്കീടുമ്പോൾ
വീക്ഷിച്ചു വീടൊന്നരികിൽതന്നെ; 131
നാലുപുറം മുറ്റം ചേലുപൂണ്ടുള്ളതു,
മാലിന്യം ഹർമ്മ്യത്തിന്നേതുമില്ല, 132
സംശയമില്ലാത്തമട്ടു ചെറുതല്ല,
പ്രാഭവംതോന്നിക്കും മട്ടുമല്ല; 133
ആയതു കാണുമ്പോൾ തൽസ്വാമിതന്നുടെ
മായമകന്ന മനസ്സറിയാം, 134
തൃപ്തിപ്രദംതാൻ, സ്തുതി ലഭിപ്പാനല്ല,
പ്രത്യക്ഷം സൽക്കർമ്മം ദീനാലംബം. 135

ഇക്കാണും വീട്ടിലെക്കുപ്പുഴികയും
വെഗം തിരിച്ചു തളൎന്നപാദം; 136
അപ്പോളനുഗ്രഹം മാളികക്കുചൊല്ലി
തല്പുരസ്ഥാനിക വന്ദനവും; 137
ചാതുവിനായ്നാമിതരാമവൎകളെ-
പ്പാരം മണ്ഡാലയിൽ സ്വീകരിച്ചു്, 138
ആത്മസ്വഭാവം കലരും യജമാനൻ
ആരെന്നറിഞ്ഞുകൊണ്ടിതംചൊല്ലി. 139

“നിശ്ശ്രേയോജനകരമാകാതെകണ്ടും
നിസ്തുലം ശുദ്ധിയെ കൈക്കൊണ്ടിട്ടും, 140
എല്ലാം നരകം തന്നിടുന്ന
കല്യാണമാലിൻപെക്കിളനല്ലനെ, 141
അദ്ദിവ്യാത്മാവിൽനിന്നിട്ടു നിജമെഠാവന്ന
അദ്ദൈവത്തിൻപെക്കിളകഴിക്ക; 142
കൂരോട്ടും സപ്പോരം നല്ലൻ മധ്യജ്ഞ
കൂടാതെ ചെറു ചെറുതാണെ.” 143

ഇത്ഥം കഥിച്ചവൻ കണ്ണനെമേറും
പ്രത്യേകം വെച്ചു ക്ഷണിച്ചിരുത്തി; 144
പിന്നിട്ടങ്ങുവാൻപോകംവരെയവർ
നന്നായിസ്സല്ലാപം സംസാരിച്ചു; 145
ആവിട്ടുകാർ കാര്യഗൌരവമാനസർ
കേവിനാരാമുറിതന്നിൽ പുറവും, 146
ചിന്തമാകർഷിക്കും വണ്ടാനോളം കേട്ടാൽ
പ്രാർത്ഥിച്ചുകൊണ്ടു കിടന്നെല്ലാരും 147

ശാന്തമാം വിശ്രമമൂലമൊട്ടകത്തിൽ
കാന്തിയെടുത്തു തെളിഞ്ഞുലോകം; 148
ആരോഗ്യം കൽമ്പിപ്പോരായി, ഉദ്ദിനാ-
ധാരം പ്രഭാതമുദിച്ചുയർന്നു. 149

സന്ന്യാസിമാർ യാത്രയാകുമെന്നു കണ്ടി-
ട്ടെന്നു ചെറുപ്പക്കൂട്ടുകാരൻ, 150
നിദ്രിതനായ് കട്ടി ചാരത്തു തൊട്ടിയിൽ
ചേതനനായുണ്ണിയെടുത്തു കൂടി, 151

ശ്രേഷ്ഠൻ ദുർവ്യസനങ്ങളാലകത്തിന്റെ
കണ്ഠം പിടിച്ചു ഞെരിച്ചുവത്രേ! 152
കഷ്ടം! പ്രതിഫലം!! നിലവിളിച്ചു ശ്വാസവും
മുട്ടി ഞെരണ്ടു മരിച്ചുപോയി! 153

എന്തൊരു പാതകം! ഘാതകന്താനിതു!!
മിത്രകപുത്രനെക്കൊന്നതല്ലോ! 154
ഇക്കർമ്മം കണ്ടു പവിത്രമല്ലത്തൊഴും
സല്ക്കർമ്മാത്മാവിൻ കഥയെന്തായി? 155

ഘോരം നരകം കറുത്ത മുഖഭാരം
പാരം ചുളിഞ്ഞു പിടിച്ചുകൊണ്ടു 156
നിലകൊടുന്തി വഴിക്കിലുമീവിധം
മാലോടും പേടിക്കയില്ലാ വൃദ്ധൻ. 157

പാരം കഴഞ്ഞിതൻ കണ്ഠനാളം മുട്ടി,
ഘോരകൃത്യംകണ്ടസ്സന്ന്യാസീന്ദ്രൻ, 158
പറയുവാൻ നോക്കിനാൻ, പറഞ്ഞുകൂടാതായി,
മെയ്‌വിറകൈക്കൊണ്ടു പേടിച്ചുലം. 159

പിന്നാലെ സന്ന്യാസീശന്റെപുറം പ്രതി
ചെന്നു വിടാതെ ചെറുപ്പക്കാരൻ; 160
മാസ്സം പിറകി കഴിഞ്ഞിയകാലത്തിൽ
മാസ്സികരിച്ചൊര വേലക്കാരൻ; 161
പാലമേ കാണാത്ത നദി കടന്നീടുവാൻ,
ശൈലമാഗം പാലം തന്നിലൂടെ; 162
പാലം മിനുസം വഴുക്കമാറാണതിൻ-
മേലേ നടന്നിനാൻ ഭൃത്യൻ മുന്നം, 163
ചോവ്വേറു 'മോക്കിൻ' മരക്കൊമ്പുകൾകൊണ്ടു
പാരില്ലാതെ തീർത്ത പാലമല്ലോ! 164
താഴത്തഗാധത്തിൽ കല്ലോലജാലങ്ങൾ
താമിലലച്ചും ലയിച്ചും നിൽപ്പൂ! 165
ആ യുവാവോക്കിലോരോതരം ദോഷക-
നായവണ്ണം പാപം ചെയ്തുകൊൾവാൻ, 166
അശ്രദ്ധനാംഭൃത്യൻ പോകുമ്പോൾ ചെന്നാക്കും
സശ്രദ്ധം തള്ളി മറിച്ചു വീഴ്ത്തി, 167
വീണപ്പോൾ വെള്ളത്തിലാണു ഗമിച്ചുപിൻ
താണവൻ പൊങ്ങിത്തലയും പൊക്കി, 168
പിന്നെപ്പിടഞ്ഞു തെറിപ്പിച്ചു വെള്ളവും
അന്നേരത്തിരിഞ്ഞവൻ മുങ്ങിച്ചത്തു! 169
മിന്നും തീജ്വാലകൾ കുത്തിടിക്കും കോപം
സന്യാസിശ്രേഷ്ഠന്റെ കണ്ണിൽ കാണായ്; 170
ഭീതിതൻകെട്ടുകൾ പൊട്ടിച്ചു വിട്ടു
ചേതസ്സൊടുഗ്രമലച്ചുകൊണ്ടാൻ, 171

“നിന്ദ്യാ! ദുരാത്മാവേ!”യെന്നോതും വാക്കുകൾ
പിന്നിട്ടകന്നതിന്നു മുമ്പേ, 172
സാമാന്യനല്ലാത്തച്ചുട്ടുകാരൻ താനോ
സീമാതീതശ്രീയായ്, മൎത്ത്യനല്ല. 173
യൌവന ശ്രീമുഖം ദിവ്യസൌമ്യമെന്നു
നിവ്യാജമങ്ങു പ്രകാശിച്ചപ്പോൾ; 174
അത്ഭുതം! പൃഷ്ഠകിൽ ശുഭ്രമായ് ശോഭിച്ചു
തൽപാദത്തോളം വളൎന്നുവന്നു; 175
വൃത്തത്തിൽ ചാതശിരസ്സിന്റെ ചുറ്റുമായ്
പ്രത്യേകം രശ്മി നിരന്നുയൎന്നു; 176
ദിവ്യസുഗന്ധങ്ങൾ നീലച്ചുവപ്പെഴും
രത്യുമത്തത്തോടിടകലൎന്നു; 177
ഭക്തിയിലപ്പുകൾകാലത്തുതന്നൊാദ്യം
പക്ഷങ്ങളിൻനിറം മിന്നിക്കണ്ടു; 178
വിസ്തൃതമായവൻ പിൻപുറത്തായ് പക്ഷ-
പത്രങ്ങൾ ചാലെ തെളിഞ്ഞു കണ്ടു; 179
സ്വൎഗ്ഗീയരൂപം വിളങ്ങു പ്രകാശിച്ചാൻ
വിക്ഷണത്തിങ്കലവന്നു മുമ്പിൽ, 180
എന്നല്ലക്കാലം പരംജ്യോതിസ്സുതന്നെ
നന്നായ്തെളിഞ്ഞങ്ങു കണ്ണിൽ കണ്ടു! 181

ഒന്നാമതുഗ്രമായ് സന്യാസിശ്രേഷ്ഠന്നു
പരനാതങ്കോപം ജ്വലിച്ചെങ്കിലും, 182
പെട്ടന്നു വിസ്മയമുണ്ടായി ബുദ്ധിയിൽ
കിട്ടിയതില്ലൊന്നും ചെയ്യുകൊൾവാൻ; 183

സംഭ്രമമൂലം നിഗൂഢബന്ധങ്ങളിൽ
സൂക്ഷിച്ചു വാക്കൊന്നും തോന്നിയില്ല; 184
പിന്നീടു ശാന്തമായ് മുൻസ്ഥിതിയിൽതന്നെ
വന്നവശയായി നിന്നു മിഴിച്ചിതം. 185
വീണാലിമൌനം പിൻകാലംസംഭാഷിച്ചു
സൌന്ദര്യക്കൂത്താകും ദേവദൂതൻ; 186
(സംഗീതനാദത്തിൻ ഉത്തരംഗമായി
സംഭാവിച്ചുദ്ദേഹത്തിന്റെ വാണി.) 187
"നിന്നുടെ പ്രാർത്ഥനയും, സ്തുതിജാലവും,
നിർദ്ദോഷമായുള്ള ജീവിതവും, 188
ദ്യോവിൽ സിംഹാസനത്തിൻ മുമ്പാകെവന്നു
ഭാവുകസ്മാരകമായിരിപ്പൂ! 189
നമ്മുടെ തേജോമയമാകും രാജ്യത്തിൽ
നിർമ്മായമീശംഗി താൻജയിപ്പൂ! 190
തൻമഹസ്സിങ്ങൊട്ടൊതുദേവദൂതനെ
നിൻമനം ശാന്തമാവാനയച്ചു, 191
ഈവിധം കല്പന കൈക്കൊണ്ടൊന്നിങ്ങു
മേവുന്നു വിണ്ടലം വിട്ടുതന്നെ. 192

അയ്യയ്യോ! ഹേ! മുട്ടുകുത്തിനിന്നീടൊല്ലേ!
പഥ്യനിവനങ്ങക്കുള്ള തോഴൻ! 193
ഈശപരൻതന്റെ മന്നത്തിൽകാണുന്ന
ശാശ്വത തത്വം ഗ്രഹിക്കാമെന്നാൽ; 194
നിന്നുടെ സംശയമെല്ലാമും പോകട്ടെ
നിന്നിടത്തവയങ്ങുമേലിൽ. 195

വിശേഷസൃഷ്ടി ലോകം സൃഷ്ടിച്ച സ്രഷ്ടമാർ
വിശേഷാവകാശം താൻ കൈക്കൊള്ളുന്നു: 196
മന്നിലെത്തുമീശൻ സത്യമെണ്ണാതെ
തന്നൊത്താൻവെച്ചു പരിലസിപ്പൂ. 197
എല്ലാംനിറഞ്ഞു നിശ്ശുദ്ധനായിത്തന്നെ
കല്യാണവാരിധി വൎത്തിക്കുന്നു; 198
നേരിട്ടു കാൎയ്യംനടത്താതെ ഭൌതിക-
പ്പുരെഴും കൈകളാൽ കൎമ്മം ചെയ്യുവാൻ. 199
അപ്രകാരം തന്നെ, മൎത്ത്യരെത്തെളി-
ച്ചപ്രമാദം ഗ്രഹിച്ചുകൂടാ, 200
പാലകശക്തിമഹത്വം ലസിപ്പതു,
സ്ഥൂലത്തിൽനിന്നതി ദൂരത്തല്ലോ! 201
നിങ്ങളുടെ മനഃസാക്ഷി സ്വാതന്ത്ര്യമാം,
നിങ്ങളുടെ കൎമ്മം സ്വീകാൎയ്യവും. 202
ആസ്തിക്യം സംശയിപ്പോരോടെല്ലാമീശൻ
നിസ്തുലം മേവുവാൻ കല്പിക്കുന്നു. 203
എത്രയും സംഭവജാലങ്ങൾ നിന്നുടെ
ചേതസ്സിലാശ്ചൎയ്യം പെയ്യുംവണ്ണം, 204
കാണിച്ചതിലുംപരം ശങ്ക ചൊന്നാൽ
കാണുവാനെന്തൊന്നുമുണ്ടാകുമോ? 205
ഈ കൎമ്മതന്ത്രങ്ങളെന്നാൽ ഗ്രഹിച്ചുകൊ-
ണ്ടീശന്റെനീതിതൻ രീതിയോൎക്ക; 206
സംശയം നിങ്ങൾക്കു തീരാതിരിക്കിലും
സത്യമുണ്ടെന്നു ധരിച്ചുകൊൾക. 207

“പാരം വിലയേറും ഭക്ഷണംപൊങ്ങിച്ചും
പേയം ധനികൻ ഭുജിപ്പിച്ചീടുന്നോൻ, 208
ഭൃത്യം സ്വകൃതം ചേരാതുള്ളമോടിയിൽ
കാലം കഴിക്കുന്ന ലാളനയാൽ, 209
മാനിച്ചു രാജതപാത്രങ്ങളിൽ വെക്കുവാൻ
അറക്കൊമ്പിൽ പീഠമുണ്ടവിടെ, 210
കാലത്തു വീണ്ടുകടിപ്പാനതിഥിയെ
ചേലൊത്തു നിർബ്ബന്ധം ചെയ്യുന്നോനാം. 211
പാത്രത്തോടുംകൂടി ദ്രവ്യമതാംകർമ്മം
ചിത്രം നശിപ്പിച്ചനാരിത്തുകൊൾക; 212
ആയവൻ സ്വാഗതം ചെയ്യുന്നതെങ്കിലും
ന്യായമില്ലാത്തച്ചിലവില്ലിപ്പോൾ.” 213
“നിത്യനാശങ്കിതൻ തൻഗൃഹമാരത്തെ
നിർണ്ണയം പൂട്ടിക്കരുതിക്കൊണ്ടു. 214
തീരെ ദരിദ്രതലഞ്ഞുപേചനാകിലും
തീരമാനാം ഇരക്കാറില്ലേതും; 215
അന്നവനായികൊടുത്തു താൻമാനം
അനാചാരങ്ങളിലുമിച്ചയൻ്, 216
കാരുണ്യം മർത്ത്യരിൽ ചെയ്വോരിൽ സർഗ്ഗവും
കാരുണ്യംചെയ്തിടുമെന്നറിവോൻ. 217
സമ്മാനപാത്രത്തോടൊത്തവൻകാണുന്നു
നിർമ്മായമങ്ങുള്ളനഗ്നതയും, 218
എന്നല്ല നന്ദി ഗ്രഹിക്കും മനസ്സുകൾ
നിന്നാർദ്രതയും മുളച്ചീടുന്നു; 219

വക്രത്തിൻ ധാതു രസവാദിധാതുവിൻ
പങ്കമകററിയുന്നകിങ്കൊൾവാൻ. 220
കസ്തൂരിതീയിട്ടതിന്റെ മുകളിലായ്
കത്തിച്ചുതാൻ പുടംവെക്കുന്നേരം, 221
ആർദ്രതയുണ്ടാക്കും ചൂടിനാലാലോഹം
അത്യന്തം ശോഭിച്ചുകൊണ്ടിടുന്നു, 222
വെള്ളമായ് സങ്കലിതാകാരം നീട്ടുള്ള
വെള്ളിപോൽ കീഴോട്ടൊലിച്ചിടുന്നു.” 223

‘നമ്മുടെ ശാന്തൻ സുഹൃത്തൊക്കാലമായ്
നന്മയിൽത്തന്നെ വളൎന്നുപോന്നു; 224
തല്പരംതന്റെ ചിത്തം ദൈവത്തിൽനിന്നിട്ടു
കെല്പോടും കൂട്ടി ഫലിപ്പിച്ചിതല്പം; 225
വൃദ്ധദശതന്നിൽ പാഴിലാകട്ടിക്കായ്
വൃദ്ധിമുട്ടിത്തന്നെ ജീവിക്കയായ്; 226
ഇങ്ങിനെ പിന്നാക്കംപോന്നു വീണ്ടുമവൻ
സംഗിപ്പിച്ചു പാദം ഭൂതലത്തിൽ. 227
എത്രമാത്രം ദൂരം വാൎദ്ധക്യാഞ്ജനാനങ്ങൾ
ചിന്തിക്ക, കഷ്ടം! വളൎന്നുപോയി! 228

എന്നാലോ, സൎവ്വേശൻ താതനെ രക്ഷിപ്പാൻ
തന്നെ കുമാരനെത്താനൊട്ടുത്തും. 229
ഇപ്പോൾ നിയമാന്യതെല്ലാമിളക്കത്താ-
ലപ്പുത്രൻപോയെന്നാച്ഛിരിപ്പൂ’ 230
എന്നല്ലനിക്കൊരു കല്പനയുണ്ടു
ചെന്നുതൽകാരണംശിക്ഷപറവാൻ. 231

സാധു മഹാശ്രുധാരപ്പുറികൊണ്ടു്
സർവ്വം സഹോദരാളും താണുകൊണ്ടു, 232
കണ്ണീരോടുംകൂടിതന്നെ പറയുന്നു
ശിക്ഷയിതു ശരിയെന്നുതന്നെ. 233

എന്നല്ലവനുള്ള സമ്പത്തഖിലവും
എന്തോ! വലുതായുള്ളാപത്തിങ്കൽ. 234
ചേർന്നൊരു കള്ളനാം ഭൃത്യനൊപ്പിന്നാക്കം
തന്നെ നാം വിട്ടുന്നവനിതെന്നാൽ. 235

ഈരാത്രിയസ്വാമിതൻ ദ്രവ്യരാശികൾ
ചോരണംചെയ്യാനവനൊരുമ്പെട്ടോൻ, 236
ശിഷ്യധർമ്മമെത്ര കഷ്ടപോയെന്നാകിൽ
നഷ്ടമായ്പോയെന്നൊ, ചിന്തചെയ്ക! 237
നാകേശനിപ്രകാരം നിന്റെ ചിത്തത്തി-
ന്നേകുന്നു ബോധം പരീക്ഷതിന്നു: 238
പോവുക ശാന്തനായ്, ത്യാഗിയായ്മേവുക.
പാപമൊഴിഞ്ഞു വസിച്ചുകൊൾക.” 239
അത്ര ദേവദൂതൻ പിന്നെപ്പറന്നപ്പോൾ
പത്രമഹാനിദ്രക്കാലത്തുണ്ടായ്; 240
പത്രമെഴും ദേവദൂതഗതികണ്ടു,
ചിത്രം വിചിത്രമെന്നോർത്തുനി! 241

കണ്ണുപ്രകാരമെലീശാവിത്തിടിനാൾ
വിണ്ണിലേക്കായിട്ടു തന്റെ സ്വാമി, 242
സ്വർഗ്ഗരഥത്തിൽ കരേറിപ്പോകുംനേരം.
മാർഗ്ഗം തഥാ നോക്കിനിന്നാ യമി. 243

ദൃഢമൂലം തേജസ്രുപാംകുരോദ്വേ
ദശാഗമത്തോതെ വന്നുകൂടി; 244
തതാപസനാമൃഷി നോക്കിനിന്നാശിച്ചു
തത്തുല്യം പിന്നാലെ ചെല്ലുവാനായ്. 245
അത്ര നിഷ്ഠീശൻ കുട്ടകത്തിപിന്നെ
പ്രാർത്ഥനായിപ്രകാരം കഴിച്ചു: 246
“ഈശ! സ്വർഗ്ഗത്തിലെപ്പോലെ താൻ ഭൂമിയിൽ
നിൻശാസനകൾ വിരാജിക്കട്ടെ.” 247
(പിന്നീടുസന്തുഷ്ടനായിത്തിരിച്ചുവൻ
തന്നുടെ പൂർവ്വസ്ഥാനം പ്രാപിച്ചു) 248
ഈശ്വരവിശ്വാസത്തോടു തൻജീവിതം
ശാന്തമായ്ത്തന്നെ കഴിച്ചുകൂട്ടി. 249



# ജീവകാരുണ്യം.

---

*  *  *  *  *  *  *

*  *  *  *  *  *  *

ഈ കാവ്യത്തിൽ പല ഗുണങ്ങൾക്കും ഉദാഹരണമായി ശ്ലോകങ്ങൾ എടുത്തു കാണിക്കാറുണ്ട്. ഒന്നുരണ്ടു ശ്ലോകങ്ങൾ മാത്രം താഴെ എഴുതുന്നു. ഉദ്യാനവിഹാരത്തിൽ, (സർഗ്ഗം 1)

"സൂനാവലിശോഭകൾകൊണ്ടുമഹോ-
ന്നാനാമണിതല്പ്പിപരത്തിപാർശ്വം
സൂനാടവിക്കുള്ളിലമാത്യരൊത്തൽ-
സ്ഥാനാധിരാമൻ സുതനൊത്തുലാത്തി"

എന്ന ശ്ലോകവും മററും രചനാഗുണത്തിന്നുദാഹരണമായി കാണിക്കാം.

"ഉലകകാരണകാർത്തൃതരംഗിണീ-
വലയമായ്വിലസുന്നിതിലെത്രയും
അലകൾധാതുമുഖേനവളർന്നവ-
ന്നലഘുശക്തികളായ്ത്തെളിയുന്നതേ"

എന്നശ്ലോകം (സ. 6) അലങ്കാരഭംഗികൊണ്ടു മാത്രമല്ല. ലോകതത്ത്വാവിഷ്കരണനൈപുണ്യംകൊണ്ടും ഇലോം

ഹൃദയംഗമമാണ്. ആദ്യസർഗ്ഗത്തിൽ ഇതുപോലെയുള്ള ഹൃദ്യപദ്യങ്ങൾ വളരെയുണ്ട്.

“ദിനകർമ്മങ്ങൾ ഭംഗത്തിലൊക്കെയും
ദിനത്തെ സംവ്യൂഹപഥത്തിലുള്ളതാം
ധരിപ്പുകൾക്കുവിപരീതമായുമു-
ഭരിപ്പുകാരനാം പ്രതികൂലശക്തിയാൽ

എന്ന ശ്ലോകം (സ. 6) കർമ്മങ്ങളുടെ ഫലദായകത്വത്തെപ്പറ്റി എത്ര മഹത്തായ വിചാരത്തിൻെറ സന്താനമാണെന്നു പറയേണ്ടതില്ലല്ലോ.

ആശയവൈശിഷ്ട്യംകൊണ്ടു നോക്കിയാൽ ഈ കവിതയിൽ പല ഭാഗങ്ങളും പരേതനായ കുമാരനാശാൻെറ കൃതികളോട് ഏകദേശം സാമ്യപ്പെട്ടതാവുന്നതാണ്. ഈ സംഗതിക്ക് ഇതിലെ ലോകതത്വപ്രതിപാദകമായ ഭാഗങ്ങൾ ഉദാഹരണമാണ്. ആശാൻെറ കവിതകൾക്ക് ആശയവൈശിഷ്ട്യത്തിലും ലോകതത്വപ്രതിപാദനത്തിലുമാണ് അന്യാദൃശമായ മഹത്വം കാണുന്നത്. ആ വിഷയങ്ങളിൽ ഈ കവിയും അദ്ദേഹത്തെ അനുകരിക്കയും, അതിൽ ഒരു വിധം സാഫല്യം നേടുകയും ചെയ്തിട്ടുണ്ട്. * * * *

തൃശ്ശിവപേരൂർ
7-11-1100.

എന്ന്
കെ. വാസുദേവൻമൂസ്സത്.

---

## സ്വരരത്നാകരം.

പലവിധത്തിലുള്ള കീൎത്തനങ്ങളും ഗാനങ്ങളുമായി നാല്പത്തിയാറു കൃതികൾ അടങ്ങിയ ഈ പുസ്തകത്തിന്റെ ഗ്രന്ഥകൎത്താവു് ശ്രീമാൻ വാലിപ്പറമ്പിൽ ഉണ്ണിപ്പാറൻ വൈദ്യർ അവർകൾ സാഹിത്യക്കളരിയിൽ ഒരുവിധം നല്ലപോലെ പയററിയിട്ടുള്ള ഒരു ഭക്തനും പൊതുകാൎയ്യപ്രസക്തനുമാണു്. ഒന്നാംപതിപ്പു മുഴുവൻ തീൎന്നു; രണ്ടാംപതിപ്പു ഇപ്പോൾ അച്ചടിക്കേണ്ടിവന്നതു പൊതുജനങ്ങൾ ശ്രീമാൻ വൈദ്യരുടെ പരിശ്രമത്തെ സഹൃദയം സ്വീകരിച്ചിട്ടുള്ളതിന്റെ ഒരു ലക്ഷണംതന്നെ ആയിരിക്കണം. ഈശ്വരഭക്തന്മാൎക്കും ഗുരുഭക്തന്മാൎക്കും പാടി ചൊല്ലുന്നതിനു ഉപകരിക്കുന്ന ഈ കൃതികൾ വൃത്തിയായി അച്ചടിച്ചു ആറണ വിലക്കു കൊടുക്കുവാൻ തെയ്യാർ ചെയ്തിരിക്കുന്നു.

(1928 ഡിസംബർ, ധൎമ്മം.)

---

## സ്വരരത്നാകരം.

ടി. വി. ഐ. ഉണ്ണിപ്പാറൻ വൈദ്യരുടെ സ്വരരത്നാകരത്തിന്റെ രണ്ടാംപതിപ്പാണിതു. ഈ പതിപ്പിൽ 16 ഗീതങ്ങളും, ഹിന്ദുമതമംഗളവും വിശേഷാൽ ചേൎത്തിട്ടുണ്ടു്. * * * ഗാനങ്ങൾ സംഗീതഗന്ധമില്ലാത്തവന്റെ തൂലികയിൽനിന്നും ഗളിച്ചതാണെന്നു പാടിക്കേട്ടാൽ ആൎക്കും തോന്നാത്തവിധത്തിൽ രാഗതാളങ്ങൾ പിഴക്കാതെയും കണ്ണിന്നു സുഖപ്രദങ്ങളായും കാണുന്നുണ്ടു്. ഭജനം നടത്തുന്നവൎക്കു വിശേഷിച്ചും ഈ പുസ്തകം ഉപകാരപ്രദമായിരിക്കും.

(സുപ്രഭാതം 1925 നവമ്പർ 25 പു. 6. ലക്കം 20.)

---

# ജീവകാരുണ്യം.

## അഥവാ

## ജീമൂതവാഹനൻ.

---

ഗ്രന്ഥകൎത്താവ്. വി. ഐ. ഉണ്ണിപ്പാറൻവൈദ്യർ.

പുരാണപ്രസിദ്ധവും, നാഗാനന്ദനാടകത്തിൽ പ്രതിപാദിച്ചിട്ടുള്ളതുമായ ജീമൂതവാഹനന്റെ കഥയെ വിവരിച്ചിട്ടുള്ള ഒരു പദ്യകൃതിയാണ് ജീവകാരുണ്യമെന്നോ ജീമൂതവാഹനനെന്നോ പറയാവുന്ന ഈ പുസ്തകം. ജീവകാരുണ്യത്തിന്റെ അവതാരമാണെന്നു പറയാവുന്ന ജീമൂതവാഹനന്റെ അത്ഭുതസാഹസത്തിലുള്ള നിഷ്ഠയെപ്പറ്റി സകലജാതിജനങ്ങളും ഒരുപോലെ ബഹുമാനിച്ചുവരുന്നുണ്ട്. ഒരു ജീവിയെ രക്ഷിക്കുവാൻവേണ്ടി തന്റെ പ്രാണനെക്കൂടി നിസ്സാരമാക്കിക്കളഞ്ഞ ജീവകാരുണ്യമുള്ള ജീമൂതവാഹനന്റെ കഥ, തൻകാൎയ്യത്തിന്നുവേണ്ടി എന്തും ചെയ്യാൻ ഒരുങ്ങിപ്പുറപ്പെട്ടിട്ടുള്ള ഇക്കാലത്തെ ജനങ്ങൾ പ്രത്യേകം വായിച്ചു മനസ്സിലാക്കേണ്ടതാണ്. ജീവകാരുണ്യമെന്നു വേണ്ടാ ജീവികാരുണ്യംതന്നെ തീരെ നശിച്ചിട്ടുള്ള ഇക്കാലത്തു ഇപ്രകാരമുള്ള വിശിഷ്ടകഥകളെ വിഷയീകരിച്ചുകൊണ്ടുള്ള കൃതികൾ എത്രയുണ്ടായാലും അധികമായെന്നു വരുന്നതല്ല. മിസ്റ്റർ ഉണ്ണിപ്പാറൻ വൈദ്യരുടെ കവിതാരീതി കാണിക്കുവാനായി സമൎപ്പണപദ്യങ്ങളിൽ രണ്ടെണ്ണം താഴെ ചേൎക്കാം.

“അമ്മേ! തനൂജനു നീ പ്രണയക്കഴമ്പാ-
മമ്മിഞ്ഞ നല്കി ബത! പോറിയ ജീവനാഥ!

നിർമ്മത്സരപ്രണയവാരിനിധേ! പിതാവേ!
ധർമ്മപ്രകൃഷ്ട! മമ സത്കൃതിയെ ഗ്രഹിക്ക.

അവികലകൗതുകം ഞാൻ
ജീവകാരുണ്യമാകും
കവിത മമ മനോജ്ഞാ-
വത്തിനൊപ്പിച്ചുതീർത്തു
നവരസപൂർണ്ണകന്യാ
കാക്കൽ വെക്കുന്നു സാക്ഷാൽ
കവനരസമിണങ്ങും
മൽപിതാക്കൾക്കിദാനീം."

ഭക്തിരസം വഴിഞ്ഞൊഴുകുന്ന ഈ മാതിരി പദ്യങ്ങൾ ഈ കൃതിയിൽ ധാരാളമാണ്. ശയ്യാഭംഗി, ആശയവൈശിഷ്ട്യം, അലങ്കാരചാതുര്യം ഇവയൊക്കെ ഉദാഹരണമായി കാണിക്കത്തക്ക ശ്ലോകങ്ങൾ ഇതിൽ വളരെ ഉണ്ട്. ചില സന്ദർഭങ്ങളിൽ കവി അവസരോചിതമായ സദുപദേശങ്ങളും നല്കുന്നുണ്ട്. * * * അവതാരികയിൽ മി. കെ. വാസുദേവൻമൂസ്സത് വിശ്വസിച്ചിട്ടുള്ളതായി പറയുന്നപോലെ ഭാഷാസാഹിത്യത്തിൽ മി. കുമാരനാശാന്റെ അനന്തരഗാമിയെന്ന നിലയിൽ ഒരു സ്ഥാനം ഉറപ്പിപ്പാൻ വൈദഗ്ദ്ധ്യം സിദ്ധിക്കുവാൻ അവകാശമുണ്ടെന്നാണു ഞങ്ങളുടെയും അഭിപ്രായം. മംഗളോദയം പ്രസ്സിൽ അച്ചടിച്ച ഈ പുസ്തകത്തിനു 8 അണയാണ് വില.

(1925 ആഗസ്റ്റ് 8-ാംനു-ക്കു 1100 കർക്കടകം 24-ാംനു-യിലെ യോഗക്ഷേമം പുസ്തകം 15. ലക്കം 90.)

---

# ജീവകാരുണ്യം.

കേരളീയർക്കു സുപരിചിതമായിട്ടുള്ള "നാഗാനന്ദം" നാടകത്തിലെ ഇതിവൃത്തംകൊണ്ടു ആറു സർഗ്ഗങ്ങളുള്ള ഒരു ചെറുകാവ്യമായി വി. വൈ. ഉണ്ണിപ്പാറൻ വൈദ്യരവർകൾ രചിച്ചിട്ടുള്ളതാണു് പ്രസ്തുതപുസ്തകം. സത്യത്തിനു ഹരിശ്ചന്ദ്രനെന്നപോലെ ജീവകാരുണ്യത്തിനു "ജീമൂതവാഹനൻ" ഉത്തമദൃഷ്ടാന്തപാത്രമാണെന്നു നാഗങ്ങളുടെ രക്ഷക്കുവേണ്ടി ആത്മത്യാഗം ചെയ്ത ആ മഹാത്മാവിന്റെ ദിവ്യചരിത്രം വായിച്ചിട്ടുള്ളവർക്കെല്ലാം അറിയാമല്ലൊ. കാവ്യകാരൻ നാഗാനന്ദത്തെ അല്ല പുരാണത്തെയാണു് അധികം ആശ്രയിച്ചിട്ടുള്ളതു്. ശബ്ദാർത്ഥഭംഗികൾ, അലങ്കാരപ്രയോഗം, ആശയപൌഷ്കല്യം മുതലായ ഗുണങ്ങളാൽ ഈ ചെറുകാവ്യം സർവ്വത്ര പ്രശോഭിതമാണു്. എല്ലാ പദ്യങ്ങളും ഒരുപോലെ ഗുണമിളിതമാകയാൽ ദൃഷ്ടാന്തപദ്യങ്ങൾ എടുത്തുകാണിക്കേണ്ട ആവശ്യം കാണുന്നില്ല. കുമാരനാശാന്റെ അനന്തരഗാമിയായി തീരുവാനവകാശം കാണുന്ന ഈ കവിയുടെ സർവ്വസാഹിത്യപരിശ്രമങ്ങളും സഫലമായിത്തീരട്ടെ എന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു.

(1925 ഒക്ടോബർ 28-ാംനു സുപ്രഭാതം പുസ്തകം 6. ലക്കം 16.)



